മേഷത്തിൽ ഇരുപത്തിഎട്ടാമത്തെ തിയ്യതിയെ ആശ്രയിച്ചിട്ട് ശനി രണ്ടാമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ നീചസേവകൊണ്ടു ജീവിക്കുന്നവനായി ഭവിക്കുമെന്നുള്ളതിനു സംശയമില്ല.

### ചന്ദ്രാധിയോഗലക്ഷണം

സൌമ്യൈസ്സ്മരാരിനിധനേഷ്വധിയോഗ ഇന്ദോ
സ്തസ്മിംശ്ചമൂപസചിവക്ഷിതിപാലജന്മ
സമ്പത്തിസൌഖ്യവിഭവാഹതശത്രവശ്ച
ദീർഘായുഷോവിഗതരോഗഭയാശ്ചജാതാഃ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | | |
| ച | ചന്ദ്രാധി യോഗം | | ബു |
| | | | ശു |
| | | | ഗു |

ശുഭഗ്രഹങ്ങളായ വ്യാഴൻ ശുക്രൻ ബുധൻ ഇവർ ചന്ദ്രൻ നില്ക്കുന്ന രാശിയിൽനിന്നു 6,7,8, ഈ രാശികളിൽ നിന്നാൽ അധിയോഗം സിദ്ധിക്കുന്നതാകുന്നു. ലഗ്നരാശിഇന്നതുതന്നെ വേണമെന്നു നിർബ്ബന്ധമില്ല.

### ഫലം

അധിയോഗത്തിൽ ജനിച്ചാൽ രാജാവോ മന്ത്രിയോ സേനാനായകനോ ആകയോ സമ്പത്തു സുഖം ശത്രുജയം ആരോഗ്യം ദീർഘായുസ്സ് ഇവയോടുകൂടിയവനായോ ഭവിക്കുന്നതാകുന്നു.

ലഗ്നത്തിൽ ശുഭന്മാർ നിന്നാൽ ശുഭയോഗം സിദ്ധിക്കുന്നതാകുന്നു.

ശുഭയോഗത്തിൽ ജനിച്ചാൽ വാഗ്മിത്വം സൌന്ദര്യം ശീലഗുണം ഇവകൾ ഉണ്ടാകും.

ലഗ്നത്തിൽ അശുഭന്മാർ നിന്നാൽ അശുഭയോഗം സിദ്ധിക്കുന്നതാകുന്നു. അശുഭയോഗത്തിൽ ജനിച്ചാൽ കാമശീലനായും പാപിയായും അന്യന്റെ ദ്രവ്യം കൊണ്ടു ഉപജീവിക്കുന്നവനായും ഭവിക്കും.

ലഗ്നത്തിന്റെ രണ്ടിലും പന്ത്രണ്ടിലും ഗ്രഹി നിന്നാൽ കർത്തരിയോഗം സിദ്ധിക്കുന്നതാണ്. ശുഭകർത്തരിയോഗത്തിൽ ജനിച്ചാൽ തേജസ്വിയായും ബലവാനായും ധനവാനായും ഭവിക്കും. പാപകർത്തരിയിൽ ജനിച്ചാൽ ദരിദ്രനായും വ്യാധികളുള്ളവനായും തീരുന്നതാകുന്നു.

പർവ്വതയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ല ശു | | |
| | പർവ്വതയോഗം | | ബു. |
| | ച | ഗു | |

പർവ്വതം

രാശിചക്രംനോക്കുക

| ചെ. ല | | | ഗു |
|---|---|---|---|
| | പർവ്വത യോഗം | | |
| | | | |
| | | ശു | |

ചാമരയോഗം

രാശിചക്രംനോക്കുക

| ഗു | | | |
|---|---|---|---|
| | ചാമര യോഗം | | |
| | | | |
| | | | ചെ. ല |

പർവ്വതയോഗം രണ്ടുവിധമായിപറയുന്നുണ്ടു്. കേന്ദ്രങ്ങൾ ശുഭന്മാരോടുകൂടിയും ഏഴും എട്ടും ഭാവങ്ങളും എല്ലാപ്രകാരത്തിലും ശുദ്ധമായും ശുദ്ധമല്ലെങ്കിൽ അവിടെ ശുഭന്മാർ നില്ക്കണം ഇതു് ഒരു യോഗവും.

ലഗ്നാധിപൻ വ്യാഴദൃഷ്ടിയോടുകൂടികേന്ദ്രത്തിൽ ഉച്ചസ്ഥനായി നിന്നാലും രണ്ടു് ലഗ്നം 7, 9, 10 ഈ സ്ഥാനങ്ങളിൽ ഏവിടെയെങ്കിലും രണ്ടു ശുഭന്മാർ ഒരുമിച്ചു നിന്നാലും ചാമരയോഗഫലം സിദ്ധിയ്ക്കുന്നതാകുന്നു.

ഫലം

ചാമരയോഗത്തിൽ ജനിച്ചാൽ രാജപൂജ്യനായും വിദ്വാനായും വാഗ്മിയായും, എല്ലാററിലും അറിവുള്ളവനായും, വേദശാസ്ത്രങ്ങൾ അറിയുന്നവനായി 70 വയസ്സുവരെ ജീവിച്ചിരിക്കുമെന്നാകുന്നതു്.

ശംഖയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | ശു | |
| ക ല | ശംഖ യോഗം | | |
| | | | |
| | ബു | | |

ശംഖയോഗം രണ്ടുപ്രകാരേണ സിദ്ധിക്കും. ഒന്ന് ലഗ്നാധിപൻ ബലവാനായിരിക്കണം. നാലാംഭാവാധിപനും അഞ്ചാംഭാവാധിപനും പരസ്പരം കേന്ദ്രങ്ങളിൽ നില്ക്കണം. രണ്ട് ലഗ്നാധിപനും പത്താംഭാവാധിപനും ചര രാശികളിൽ നില്ക്കയും ഒൻപതാംഭാവാധിപൻ ബലവാനായിട്ടുനില്ക്കുക. ഇതുരണ്ടും ശംഖയോഗലക്ഷണങ്ങളാകുന്നു.

ശംഖയോഗഫലം

ശംഖയോഗത്തിൽ ജനിച്ചാൽ സുഖാനുഭവമുള്ളവനായും ദയാലുവായും വളരെ ഭാര്യമാരും പുത്രന്മാരുമുള്ളവനായും, ധനികനായും പുണ്യവാനായും ശാസ്ത്രജ്ഞനായും സദാചാരകർത്താവായും ഭവിക്കുന്നതാണ്. എന്നാൽ 20 മത് വയസ്സിൽ കഷ്ടതക്കിടയാകുമെന്നും ശാസ്ത്രം ഘോഷിക്കുന്നു.

## ഭേരിയോഗലക്ഷണം

രാശിചക്രംനോക്കുക

| ച | | ബു | ശു |
|---|---|---|---|
| | ഭേരി യോഗം | | ര |
| | | | ല ഗു |

ഭേരിയോഗത്തിനു രണ്ടുവിധലക്ഷണങ്ങൾ പറയുന്നുണ്ട്. ഒന്ന്, ലഗ്നം 7, 10, 11 ഈ ഭാവങ്ങളിൽ ഗ്രഹങ്ങളുണ്ടായിരിക്കണം. എന്നു മാത്രമല്ല ലഗ്നാധിപൻ ബലമുള്ളവനായും ഭവിക്കണം. രണ്ട്, ഗുരുവിൻെറ കേന്ദ്രങ്ങളിൽ ലഗ്നാധിപനും ശുക്രനും നില്ക്കണം. ഒൻപതാം ഭാവാധിപനു ബലം സിദ്ധിക്കയും ചെയ്യണം. എന്നാൽ ഭേരിയോഗം സിദ്ധിക്കുന്നതാകുന്നു.

ഫലം

ഭേരിയോഗത്തിൽ ജനിച്ചാൽ ദീർഘായുസ്സും ആരോഗ്യവും ധനസമ്പത്തുകളും ഭാര്യാപുത്രാദികളും ശൂരനായും മഹാരാജാവായും ധർമ്മജ്ഞനായും ഭവിക്കും.

ഉദാഹരണം

ലഗ്നാധിപനും ചന്ദ്രനും ഭാവാധിപനും പരസ്പരം കേന്ദ്രങ്ങളിൽ നില്ക്കുകയും, അവർക്ക ബന്ധുഗ്രഹത്തിൻെറ ദൃഷ്ടിയുണ്ടാകയും ചെയ്യുക. ഇപ്രകാരം സിദ്ധിക്കുന്നതായാൽ പർവ്വതയോഗഫലം അനുഭവിക്കുന്നതാകുന്നു. ലഗ്നം ഇന്ന രാശിതന്നെ വേണമെന്നില്ല. അതുപോലെ

മററു ഗ്രഹങ്ങളും, ഇന്നരാശിയിൽ ഇരിക്കണമെന്നു നിയമമില്ല.

ഫലം

ഭാഗ്യാന്വിതഃ പർവ്വതയോഗജാതോ
വിദ്യാവിനോദാഭിരതഃ പ്രദാതാ
കാമീ പരസ്ത്രീജനകേളിലോല
സ്തേജോയശസ്വീ പുരനായകസ്സ്യാൽ

പർവ്വതയോഗത്തിൽ ജനിച്ചാൽ ഭാഗ്യവും വിദ്യയും സന്തോഷവും ദാനശീലവും കാമശീലവും പരസ്ത്രീതല്പരതയും തേജസ്സും യശസ്സും പുരനായകത്വവും ഉള്ളവനായിത്തീരുന്നതാകുന്നു.

കാഹള യോഗലക്ഷണം

അന്യോന്യകേന്ദ്രഗൃഹഗൌ ഗുരുബന്ധുനാഥൌ
ലഗ്നാധിപേ ബലയുതേ സതി കാഹളസ്സ്യാൽ
കർമ്മേശ്വരേണസഹിതേഥവിലോകിതേവാ
സ്വോച്ചസ്വകേന്ദ്രഗതയോര്യദിതാദൃശസ്സ്യാൽ.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ല<br>ഗു | | | ബു |
| | കാഹള<br>യോഗം | | |
| | | | |
| | | | ക |

നാലാം ഭാവാധിപനും ഒൻപതാം ഭാവാധിപനും പരസ്പരം കേന്ദ്രങ്ങളിൽ നിൽക്കണം. ലഗ്നാധിപന്ന ബലം സിദ്ധിക്കണം, നാലാംഭാവാധിപൻ പത്താംഭാവാധിപന്റെ ദൃഷ്ടിയോടുകൂടി സ്വക്ഷേത്രത്തിലൊ ഉച്ചത്തിലൊ നിൽക്കണം. ഇതാണു കാഹളയോഗമാകുന്നു.

കാഹളയോഗത്തിൽ ജനിച്ചാൽ, പ്രതാപമുള്ളവനായും ധൈര്യമുള്ളവനായും, സൈന്യബലത്തോടുകൂടി ഒരു ഗ്രാമത്തിന്റെ നാഥനായി ഭവിക്കുന്നതാകുന്നു.

മാലികായോഗലക്ഷണം.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | ല | ബു ര |
| | മാലികാ | | ച |
| | യോഗം | | കു |
| | ശ | ഗു | ശു |

ഗ്രഹങ്ങൾ ഇന്നഇന്ന രാശികളിൽ നിൽക്കണമെന്നൊ, ഇന്ന ലഗ്നം തന്നെ വേണമെന്നൊ നിർബന്ധമില്ല. ലഗ്നം തുടങ്ങി ഏഴാം ഭാവംവരെയുള്ള രാശികളിലായി ഏഴുഗ്രഹങ്ങൾ നിൽക്കുന്ന ജനനക്കാൎക്ക മാലികായോഗഫലം സിദ്ധിക്കുന്നതാകുന്നു. ഇതിൽ ജനിച്ചാൽ രാജയോഗഫലം അനുഭവിക്കാനിടവരുന്നതാകുന്നു.

ശരളയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ച | | |
| | ശരള യോഗം | | |
| | | | |
| | | ശു | |

ശുക്രൻ ഏതുരാശിയിൽ നിൽക്കുന്നുവോ ആ രാശിയുടെ കേന്ദ്രങ്ങളിൽ ചന്ദ്രൻ നിൽക്കയാണെങ്കിൽ ശരളയോഗം ഭവിക്കുന്നു. ആ യോഗം ദീർഘായുസ്സിനേയും സമ്പത്തിനേയും ഗുണത്തേയും കൊടുക്കുന്നതാണ്.

മൃദംഗയോഗലക്ഷണം

ഉച്ചത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ നവാംശാധിപൻ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ ഉച്ചം, സ്വക്ഷേത്രം ഇവയിൽ ബലവാനായി നിൽക്കയും ലഗ്നാധിപന് ബലമുണ്ടാകയും ചെയ്താൽ മൃദംഗയോഗമാകുന്നു. ഇതിൽ ജനിച്ചവൻ, മംഗലനായും, സുന്ദരനായും, യശസ്വിയായും രാജതുല്യനായും ഭവിക്കുന്നതാകുന്നു.

ശാരദയോഗലക്ഷണം

പത്താം ഭാവാധിപൻ അഞ്ചിലും ബുധൻ കേന്ദ്രത്തിലും, ബലവാനായ രണ്ടാം ഭാവാധിപൻ സ്വക്ഷേത്രത്തിലും, ഗുരു ചന്ദ്രന്റെ ത്രികോണത്തിലും, കുജൻ, ബുധന്റെ ത്രികോണത്തിലും അല്ലെങ്കിൽ പതിനൊന്നിലും നിൽക്കയും ചെയ്താൽ ശാരദയോഗമാകുന്നു.

രാശിചക്രം നോക്കുക

| ല | ക | | ബു |
|---|---|---|---|
| | ശാരദ യോഗം | | ശു |
| | | | |
| | ച | | |

ഇപ്രകാരം ഗ്രഹസ്ഥിതി സംഭവിക്കുന്നവൎക്കു് ശാരദ യോഗം സിദ്ധിക്കുന്നതാകുന്നു. ശാരദയോഗത്തിൽ ജനിക്കുന്നവൎക്കു വളരെ ഭാൎയ്യമാരും, പുത്രന്മാരും, ബന്ധുക്കളും, സുഖവും, സൌന്ദൎയ്യവും, രാജപ്രീതിയും, തപോബലങ്ങളും, സൽധൎമ്മകൃത്യവും ഉള്ളവരായിരിക്കും.

മത്സ്യയോഗലക്ഷണം

രാശിചക്രം നോക്കുക

| ശു ബു | | | ച |
|---|---|---|---|
| ക | മത്സ്യ യോഗം | | |
| | | | ര |
| | ല ക | | |

ലഗ്നത്തിലും, നാലിലും, പത്തിലും, പാപന്മാരും, അഞ്ചിൽ പാപനും, ശുഭനും ഒരുമിച്ചു നിന്നാൽ മത്സ്യയോഗഫലം സിദ്ധിക്കുന്നതാണു്. മത്സ്യയോഗത്തിൽ ജനിച്ചാൽ, യശസ്സും, വിദ്യയും, തപസ്സും, ബലവും, ഉള്ളവനായ് ഭവിക്കുന്നതാകുന്നു.

കൂൎമ്മയോഗലക്ഷണം

വിഖ്യാതകീൎത്തിൎഭുവി രാജഭോഗീ
ധൎമ്മാധികസ്സത്വഗുണപ്രധാനഃ
ധീരസ്സുഖീ വാ ഉപകാരകൎത്താ
കൂൎമ്മോത്ഭവോ മാനവനായകസ്സ്യാൽ

സാരം—കൂൎമ്മയോഗത്തിൽ ജനിച്ചാൽ പ്രസിദ്ധിയും രാജസുഖവും, ധൎമ്മിഷ്ഠതയും, സത്വഗുണശീലവും, ഐശ്വൎയ്യവും, സുഖവും, തന്റെ വാക്കുകൊണ്ടു് പലരേയും കാൎയ്യങ്ങളെ സാധിപ്പിക്കുന്നരീതിയും രാജത്വവും ഉണ്ടാകും.

ശുഭന്മാർ, ഉച്ചത്തിലും, ബന്ധു നവാംശകത്തിലുമായി 5, 6, 7, ഈ ഭാവങ്ങളിലും, അതുപോലെ പാപന്മാർ ഉച്ചത്തിലും, ബന്ധുക്ഷേത്രത്തിലുമായി ലഗ്നം 3, 11, ഈ ഭാവങ്ങളിലും നിന്നാൽ കൂൎമ്മയോഗം സിദ്ധിക്കുന്നതുമാകുന്നു.

### ഖഡ്ഗയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | ല |
| ച | ഖഡ്ഗ യോഗം | | ശ |
| | | | |
| | | ബു | |

ഖഡ്ഗയോഗത്തിൽ ജനിച്ചാൽ വേദാന്തശാസ്ത്രങ്ങളിൽ നൈപുണ്യമുള്ളവനായും, ബുദ്ധിയും പ്രതാപവും, ബലവും, വീൎയ്യവും, സുഖവും ഉള്ളവനായും, മത്സരമില്ലാത്തവനായും, പരാക്രമംകൊണ്ടു് കീൎത്തിസമ്പാദിക്കുന്നവനായും, ഉപകാരസ്മരണയുള്ളവനായും ഭവിക്കുന്നതാകുന്നു.

### ലക്ഷ്മീയോഗലക്ഷണം

കേന്ദ്രമൂലത്രികോണസ്ഥേ ഭാഗ്യേശേ പരമോച്ചഗേ
ലഗ്നാധിപേ ബലാഢ്യേ ച ലക്ഷ്മീയോഗ ഇതീരിതഃ

രാശിചക്രംനോക്കുക

| ശു | | ല | |
|---|---|---|---|
| | ലക്ഷ്മീ യോഗം | | |
| | | | ര |
| | | | |

ഭാഗ്യാധിപൻ അത്യുച്ചത്തിലൊ, മൂലത്രികോണത്തിലൊ നില്ക്കുകയും, ആ രാശി കേന്ദ്രമാവുകയും, ലഗ്നാധിപൻ ബലവാനുമായാൽ ലക്ഷ്മീയോഗമാകുന്നു.

ലക്ഷ്മീയോഗഫലം

ഗുണാഭിരാമോ ബഹുദേശനാഥോ
വിദ്യാമഹാകീർത്തിരനംഗരൂപഃ
ദിഗന്തവിശ്രാന്തഫലവദാന്യാ
രാജാധിരാജോ ബഹുദാരപുത്രഃ

കസുമയോഗലക്ഷണം
രാശിചക്രംനോക്കുക

| | | ര | |
|---|---|---|---|
| | കസുമ യോഗം | | |
| | | | ല |
| ഛ | ശു | | |

ലഗ്നം സ്ഥിരരാശിയായും, ശുക്രൻ കേന്ദ്രസ്ഥനായും ചന്ദ്രൻ ത്രികോണസ്ഥനായും, ശനി കൎമ്മഭാവത്തിലും നില്ക്കുകയാണെങ്കിൽ ജാതകനു കുസുമയോഗം സിദ്ധിക്കുന്നതാണു്.

ഫലം

ദാതാ മഹീശസ്ധനധാന്യഭോഗ്യാ
ഭോഗീ മഹാവംശജരാജമുഖ്യഃ
ലോകേ മഹാകീൎത്തിയുതഃ പ്രതാപീ
നാഥോ നരാണാം കുസുമോത്ഭവസ്സ്യാൽ

പാരിജാതയോഗലക്ഷണം

രാശിചക്രത്തിലക

| | ര | | |
|---|---|---|---|
| ല | പാരിജാത | | |
| ച | യോഗം | | |
| | | | |

വിലഗ്നനാഥസ്ഥിതരാശിനാഥ
സ്ഥാനേശഭേശോവാധിതദൃച്ചനാഥഃ
കേന്ദ്രത്രികോണോപഗതോയദിസ്യാൽ
സ്വതുംഗഗോ വാ യദി പാരിജാതഃ

ലഗ്നാധിപൻനില്ക്കുന്ന രാശിയുടെ നാഥൻ നില്ക്കുന്ന രാശിയുടെ അധിപനൊ അഥവാ, ആ അധിപഗ്രഹത്തിന്റെ നവാംശകനാഥനൊ കേന്ദ്രത്രികോണങ്ങളിലൊ ഉച്ചത്തിലൊ നിന്നാൽ പാരിജാതയോഗമാകുന്നു.

പാരിജാതയോഗത്തിൽ ജനിച്ചാൽ ആയുഷ്കാലത്തി ന്റെ മദ്ധ്യത്തിലും ഒടുവിലും സുഖമുള്ളവനായും, യുദ്ധ പ്രിയനായും ആന, കുതിര മുതലായ വാഹനങ്ങളുള്ളവ നായും, കൃത്യനിഷ്ഠയും ധൎമ്മാചാരവും ഉള്ളവനായും തീരു ന്നതാകുന്നു.

## കലാനിധിയോഗം

രാശിചക്രമാതൃക

| | | | |
|---|---|---|---|
| | | ല | ഗു |
| | കലാനിധി യോഗം | | |
| | | | |
| ബു. ശു | | | |

ദ്വിതീയേ പഞ്ചമേ ജീവേ ബുധശുക്രയുതേക്ഷിതേ
ക്ഷേത്രേ തയോൎവ്വാ സമ്പ്രാപ്തേ യോഗസ്സ്യാത്തു കലാനിധിഃ

സാരം:- രണ്ടാമിടമോ, അഞ്ചാമിടമോ, ബുധശുക്രന്മാ രുടെ ക്ഷേത്രങ്ങളായി വരികയും, അവിടെ ബുധശുക്രന്മാ രുടെ യോഗദൃഷ്ടികളോടുകൂടി ഗുരു നിൽക്കയും, ചെയ്താൽ കലാനിധിയോഗമാകുന്നു.

കലാനിധിയോഗത്തിൽ ജനിച്ചാൽ കാമിയായും ഗുണാലംകൃതനായും, ചതുരംഗസേന, ശംഖ്, കുഴല്, ചെങ്കുട, മുതലായ രാജചിഹ്നങ്ങളുള്ളവനായും രോഗം, ഭയം, ശത്രുക്കൾ ഇവകൾ ഇല്ലാത്തവനായും ഭവിക്കുന്ന താകുന്നു.

---

# അദ്ധ്യായം പന്ത്രണ്ട്

---

## അംശാവതാരയോഗലക്ഷണം

രാശിചക്രം നോക്കുക

|  | ഗു |  |  |
|---|---|---|---|
|  | അംശാ |  | ല |
| കു | വതാരം |  |  |
|  |  | ശു |  |

ഉച്ചസ്ഥനായിട്ടു കുജനും, ഗുരുശുക്രന്മാർ കേന്ദ്രത്തിലും ചരരാശിലഗ്നമായും വരുന്നവർക്കു അംശാവതാരയോഗം സിദ്ധിക്കുന്നതാകുന്നു.

### ഫലം

പുണ്യശ്ലോകസ്തീർത്ഥചാരീ കലാജ്ഞഃ
കാമാസക്തഃ കാലകർത്താജിതാത്മാ
വേദാന്തജ്ഞോ വേദശാസ്ത്രാധികാരീ
ജാതോരാജശ്രീയശോംശാവതാരേ

സാരം — പരിശുദ്ധകീർത്തിയായും തീർത്ഥസ്നാനം ചെയ്യുന്നവനായും മനസ്സിനെ ജയിച്ചവനായും കാമിയായും കലാവിദ്യകളിൽ അറിവുള്ളവനായും, മുഹൂർത്തങ്ങളെ വിധിക്കുന്നവനായും വേദാന്തിയായും, രാജശ്രീയായും ഭവിക്കുന്നതാകുന്നു.

## ദ്വിഗ്രഹയോഗവും ഫലങ്ങളും

ഗ്രഹങ്ങളുടെ ബന്ധം അഞ്ചുതരത്തിൽ ഉണ്ടാകും. അവകൾ ഏകരാശിസ്ഥിതി, പരസ്പരദൃഷ്ടി, രാശികൾ മാറിനില്ക്കുക, അന്യോന്യകേന്ദ്രങ്ങളിൽ നില്ക്കുക, ത്രികോണബന്ധം സംഭവിക്കുക ഇതുകളാണ്. എന്നാൽ ഗ്രഹങ്ങൾ തമ്മിലുണ്ടാകുന്ന ബന്ധവും അന്യോന്യദൃഷ്ടിയുമാണ് ഏററവും പ്രബലം. മററുള്ളവകൾ ഇതിൽനിന്നു താണതുകളായിട്ടും ഗ്രഹിച്ചുകൊൾക.

### വേറൊന്ന്

രാജയോഗം സിദ്ധിച്ചിട്ടുള്ളവർക്ക് ഏതവസരമാണ് ഫലങ്ങൾ സിദ്ധിക്കുന്നതെന്നറിയണമെന്ന ആഗ്രഹമുണ്ടാകുന്നതാണല്ലോ? അതിനെ കുറിക്കുന്നു.

ലഗ്നത്തിലും, ചന്ദ്രനിലും ബലത്തോടുകൂടിനില്ക്കുന്നവന്റെ ദശാപഹാരസമയങ്ങളിലും സപ്തഗ്രഹങ്ങളിൽ ഏററവും ബലമുള്ളവന്റെ ദശാപഹാരങ്ങളിലും ഫലസിദ്ധിയുണ്ടാകും. നീചത്തിലൊ ശത്രുഗ്രഹത്തിലൊ നില്ക്കുന്ന ഗ്രഹത്തിന്റെ ദശാപഹാരങ്ങളിൽ നേരെമറിച്ച് കുടുംബകലഹവും സമ്പത്തുക്കൾക്കു നാശവും ഉണ്ടാകുമെന്നും അറിഞ്ഞിരിക്കണം.

ചന്ദ്രനും സൂര്യനും ചേർന്ന് ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിക്കുന്നവർ യന്ത്രങ്ങൾ ഉണ്ടാക്കുന്ന ജോലികളിൽ താല്പര്യമുള്ളവനായും, കൊത്തുപണിക്കാരനായും, തുണികൾ വില്ക്കുന്നതിൽ താല്പര്യക്കാരനായും തീരുന്നതാണ്.

കേമദ്രുമയോഗം

ചന്ദ്രന്റെ രണ്ടാംരാശിയിലും, നാലാംരാശിയിലും, പന്ത്രണ്ടാം രാശിയിലും, ഏഴാംരാശിയിലും, പത്താംരാശിയിലും സൂര്യനെ കൂടാതെയുള്ള മററു ഗ്രഹങ്ങൾ നില്ക്കാതിരുന്നാലും ലഗ്നകേന്ദ്രങ്ങളിലൊന്നിലും ചന്ദ്രൻ നില്ക്കാതിരുന്നാലും കേമദ്രുമയോഗമേർപ്പെടുന്നതാണെന്നു ഗർഗ്ഗമഹർഷി പറയുന്നുണ്ട്. ഈ അഭിപ്രായം തന്നെയാണ് വരാഹമിഹിരന്റെയും, സത്യാചാര്യന്റെയും അഭിപ്രായമെന്നു കാണുന്നു.

രാശിചക്രം നോക്കുക

<table>
<tr><td>ബു</td><td>ശ</td><td>ഗു</td><td></td></tr>
<tr><td></td><td colspan="2" rowspan="2">കേമദ്രുമ<br>യോഗം</td><td>ച</td></tr>
<tr><td>ര</td><td></td></tr>
<tr><td></td><td></td><td>ശു</td><td></td></tr>
</table>

ഇപ്രകാരം ചന്ദ്രനെ ആശ്രയിച്ച് മേൽ വിവരിക്കപ്പെട്ടിട്ടുള്ള രാശികളിൽ സൂര്യനെ കഴിച്ചുള്ള ഗ്രഹങ്ങളിൽ ആരെങ്കിലും നിൽക്കുന്നപക്ഷം ജാതകന്നു കേമദ്രുമയോഗമില്ലെന്നു അറിയേണ്ടതാകുന്നു.

കേമദ്രുമയോഗം സംഭവിക്കുന്നതായാൽ ജാതകൻമലിനനായും ദുഃഖിതനായും, നീചനായും, ദരിദ്രനായും, വ്യാധിപീഡിതനായും മൂർഖസ്വഭാവനായും, ദാസവേലകളിൽപ്പെടുന്നവനായും ഭവിക്കുന്നതാകുന്നു.

യോഗം സിദ്ധിക്കുന്നതാകുന്നു. ഈ യോഗത്തിൽ ജനിച്ചാൽ ധനവാനായും ഭോഗമില്ലാത്തവനായും, സൽസ്വഭാവിയായും അവന്മാർപ്രിയനായും ഭവിക്കുന്നതാകുന്നു.

ഭവിക്കും. സുനഫായോഗത്തിൽ ജനിച്ചാൽ കീർത്തിമാനായും ധനവാനായും ബുദ്ധിമാനായും രാജതുല്യനഭവിയായും ഭവിക്കുന്നതാകുന്നു.

### ധുരുധുരായോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ച | | |
| | ധുരുധുരാ | | കു ബു |
| വ്യാ ശു ശ | യോഗം | | |
| | | | |

കുജൻ, ബുധൻ, വ്യാഴം, ശുക്രൻ, ശനി ഈ ഗ്രഹങ്ങൾ ചന്ദ്രൻ നിൽക്കുന്ന രാശിയുടെ നാലിലും പത്തിലുമായി നിന്നാൽ ധുരുധുരായോഗം സംഭവിക്കുന്നതാകുന്നു. ധുരുധുരായോഗത്തിൽ ജനിച്ചാൽ സുഖവാനായും ധനം വാഹനം ഇവയോടുകൂടിയവനായും വിദ്വാനായും നല്ല ഭൃത്യന്മാരുള്ളവനായും ഗുണശാലിയായും ഭവിക്കുന്നതാകുന്നു.

### വിശേഷഫലം

ചൊവ്വാ, ബുധൻ, വ്യാഴം ശുക്രൻ ശനി ഇവർ അഭ്യുപേതം യോഗകർത്താക്കളാകുന്നു.

ഇതിൽ കുജൻ യോഗകർത്താവായാൽ ഉത്സാഹം സാഹസം, ശൌൎയ്യം, യുദ്ധകൗശലം, ധനം, ഭൂമി ഇവകളെ കൊടുക്കുന്നതാകുന്നു.

ബുധൻ യോഗകർത്താവായാൽ സാമൎത്ഥ്യം യുക്തിമാൻ കലാവിദ്യകളിൽ സാമൎത്ഥ്യമേറുന്നവൻ കൗശലപ്രയോഗങ്ങളാൽ വശീകരിക്കുന്നവൻ ഇത്യാദി ഫലങ്ങളുണ്ടാകും.

ഗുരു യോഗകർത്താവായാൽ അൎത്ഥം, ധൎമ്മം, സുഖം, വിദ്യാപ്രതാപം, രാജപൂജനം ഇതുകൾ ഫലമായ്‌വരും.

ശുക്രൻ യോഗകർത്താവായാൽ

കാമഭോഗാദി സൌഖ്യങ്ങൾ, ധനവസ്ത്രാദ്യലംകൃതം
വിഷയത്തിങ്കലുത്സാഹം ശുഭയോഗത്തിൽ നില്ക്കുകിൽ.

ശനി യോഗകർത്താവായാൽ

അന്യൻെറ ധനവും വീടും പിന്നെ വേണ്ടുന്നതൊക്കയും
ലഭിക്കും ശനി നിന്നീടിൽ പലൎക്കും നാഥനായ്‌വരും.

കൃഷ്ണപക്ഷത്തിൽ ചന്ദ്രൻ ക്ഷീണം ഭവിക്കുന്നതും വളരെ ദോഷവും ശുക്ലപക്ഷത്തിൽ പൂൎണ്ണനായിട്ടു ഭവിക്കുന്നതും വളരെ ഗുണകരവുമാകുന്നു.

## മഹാഭാഗ്യലക്ഷണം

സൂൎയ്യനും ചന്ദ്രനും ഓജരാശിയിൽ നില്ക്കുമ്പോൾ ഓജലഗ്നത്തിൽ പകൽ ജനിക്കുകയും പുരുഷനായിരിക്കുകയും ചെയ്താൽ മഹാഭാഗ്യയോഗം സിദ്ധിക്കുന്നതാണ്.

### സ്ത്രീമഹാഭാഗ്യയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ല | | |
| | മഹാഭാ | | |
| | ഗ്യയോഗം | | ര ച |
| | | | |

അംശചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| | മഹാഭാഗ്യ | | |
| ല | യോഗം | | |
| | | | ര ച |

സൂര്യചന്ദ്രന്മാർ യുഗ്മരാശിയിൽ നിൽക്കുമ്പോൾ യുഗ്മലഗ്നത്തിൽ രാത്രിയിൽ ജനിയ്ക്കുന്ന സ്ത്രീയും മഹാഭാഗ്യയോഗത്തോടുകൂടിയവളായിരിക്കും.

ഹോരാനിർണ്ണയം "ഓജയുഗ്മങ്ങൾ മേടമാദിയായ്" ഒന്നൊന്നരാണ്ടു്" വിഷമമെന്നും സമമെന്ന്" എന്നുള്ള വചനപ്രകാരം മേടം പുരുഷരാശിയും ഇടവം സ്ത്രീരാശിയുമായി വരുന്നു. ഓജം ഒന്നു്" യുഗ്മം രണ്ടു്" ഇപ്രകാരം മുറയ്ക്കു കണ്ടുകൊള്ളണം.

ഭാഗ്യയോഗഫലം

മഹാഭാഗ്യജാതസ്സകലനയനാനന്ദജനകോ
വദാന്യോവിഖ്യാതഃക്ഷിതിപതിരശീത്യായുരമലഃ

സാരം:—മഹാഭാഗ്യയോഗത്തിൽ ജനിച്ചവൻ എല്ലാ ജനങ്ങളുടെയും കണ്ണുകൾക്ക് സന്തോഷത്തെ ഉണ്ടാക്കുന്നവനായും, ദാനശീലനായും, പ്രസിദ്ധനായും, രാജാവായും എൺപതുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കുന്നതാകുന്നു.

സ്ത്രീജനിച്ചാൽ ധനത്തോടുകൂടി സുമംഗലിയായും പതിവ്രതയായും നെടുനാൾ വസിക്കുന്നതാണ്.

### അധമയോഗലക്ഷണം

ആദിത്യന്റെ കേന്ദ്രത്തിൽ ചന്ദ്രൻ ഇരുന്നാൽ അധമയോഗമാണ്. അധമയോഗത്തിൽ ജനിച്ചാൽ കീർത്തി സമ്പത്ത് ബുദ്ധി വിദ്യാ മറ്റുസുഖാനുഭവങ്ങൾ തീരെ ഇല്ലാത്തവനായിത്തീരുന്നതാണ്.

### വസുമദ്യോഗം

ചന്ദ്രന്റെയോ ലഗ്നത്തിന്റേയോ ഉപചയസ്ഥാനങ്ങളിലായി എല്ലാശുഭഗ്രഹങ്ങളും നിന്നാൽ വസുമദ്യോഗം സിദ്ധിക്കും.

രാശിചക്രമാതൃക

| | | | |
|---|---|---|---|
| | ശു | | |
| | വസുമദ്യോഗം | | ഗു |
| | | | |
| | ബു | | |

വസുമദ്യോഗത്തിൽ ജനിച്ചാൽ ഗൃഹത്തിൽ ഒരിക്കലും ധനം ഒഴിയുന്നതല്ല.

### സരസ്വതിയോഗം

ശുക്രവാക്പതിസുധാകരാത്മജൈഃ
കേന്ദ്രകോണസഹിതൈർദ്വിതീയഗൈഃ
സ്വോച്ചമിത്രഭവനേഷു വാക്പതൗ
വീര്യഗേ സതി സരസ്വതീരിതാ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ശു | | ല | |
| | സരസ്വതി | | |
| | യോഗം | | ബു |
| | | | ഗു |

ശുക്രൻ വ്യാഴം ബുധൻ ഇവർ കേന്ദ്രത്രികോണങ്ങളിലൊ രണ്ടാം ഭാവത്തിലൊ നില്ക്കയും വ്യാഴം ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ ബന്ധുക്ഷേത്രത്തിലൊ ബലവാനായിസ്ഥിതിചെയ്യുകയും ചെയ്താൽ സരസ്വതി യോഗം ഭവിക്കും.

ഫലം

കവിതകളും പ്രബന്ധങ്ങളും രചിക്കുന്നവനായും നല്ല വാഗ്മിയായും വിദ്യയിൽ പടുവായും പരകാൎയ്യകൎത്താവായും ധനവാനായും സത്യവാനായും ഭവിക്കുന്നതാകുന്നു.

ദാരിദ്ര്യയോഗം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | | |
| ര | ദാരിദ്ര്യ | | |
| | യോഗം | | |
| | ല ച | ശു | |

ലഗ്നത്തിൽ ചന്ദ്രനും, ശനി കേന്ദ്രത്തിലും, 12-ൽ ഗുരുവും നിൽക്കുമ്പോൾ ജനിക്കുന്നവൻ സ്വദേശം വിട്ടു പോകയും വളരെ സങ്കടം അനുഭവിക്കയും ഭിക്ഷ എടുത്തു ജീവിക്കയും ചെയ്യുന്നതാകുന്നു.

### ദാരിദ്ര്യയോഗം

അഷ്ടമാധിപനു് ഭാഗ്യാധിപനേക്കാൾ ബലമുണ്ടാകയും, ഇതുവിധം ലഗ്നാധിപനും ദൌർബല്യമെന്നിട്ടു് 1, 4, 7, 10 ഈ സ്ഥാനങ്ങളിലല്ലാതെ നില്ക്കുകയും ചെയ്താൽ ദരിദ്രനായിത്തീരുന്നതാകുന്നു.

ദാസയോഗലക്ഷണം

| | ല | ഗു | ക |
|---|---|---|---|
| | | | ശ |
| ര | | | |
| | | ച | |

രാശിചക്രം നോക്കുക

പത്തിൽ സൂര്യനും, എട്ടിൽ ചന്ദ്രനും, മൂന്നിൽ കുജനും, നാലിൽ ശനിയും, രണ്ടിൽ ഗുരുവും നിൽക്കുമ്പോൾ രാത്രിയിൽ ചരരാശിയിൽ ജനിക്കുന്നവൻ ദാസനായ് ഭവിക്കുന്നതാണു്.

ഭാസ്കരയോഗലക്ഷണം

| | | | |
|---|---|---|---|
| ഗു | ഭാസ്കര യോഗം | | |
| | | | ല |
| ബു | ര | ച | |

രാശിചക്രം നോക്കുക

ലഗ്നം ഇന്നതെന്നു വേണമെന്നു നിർബ്ബന്ധമില്ല. സൂര്യന്റെ രണ്ടാമിടത്തു ബുധനും, ബുധങ്കൽ നിന്നു് 11-ൽ ചന്ദ്രനും, ചന്ദ്രന്റെ ത്രികോണത്തിൽ ഗുരുവും നില്ക്കുന്നതു് ഭാസ്കരയോഗമാകുന്നു.

ഫലം

ഭാസ്കരയോഗത്തിൽ ജനിച്ചാൽ പ്രഭുവായും വിദ്വാനായും സംഗീതം, ഗണിതം, ഇവകളിൽ അറിവുള്ളവനായും, സുന്ദരനായും ഭവിക്കുന്നതാകുന്നു.

മരുദ്യോഗലക്ഷണം

ശുക്രന്റെ ത്രികോണത്തിൽ ഗുരുവും, ഗുരുവിന്റെ അഞ്ചിൽ ചന്ദ്രനും, ചന്ദ്രന്റെ കേന്ദ്രത്തിൽ സൂര്യനും, വന്നാൽ മരുദ്യോഗമാകുന്നു.

| | ശു ച | | |
|---|---|---|---|
| | | | ര |
| | | | |
| ഗു | | | ല |

രാശിചക്രം നോക്കുക

മരുദ്യോഗത്തിൽ ജനിച്ചാൽ വാഗ്മിയായും, അതിബുദ്ധിമാനായും, ശാസ്ത്രജ്ഞനായും, കൊടുക്കൽ വാങ്ങലുകളിൽ സമർത്ഥനായും, തടിച്ച വയറോടുകൂടിയവനായും ഭവിക്കും. ലഗ്നം ഇന്നതുതന്നെ വേണമെന്നില്ല.

സന്ധിയോഗം

| | | | |
|---|---|---|---|
| | | | |
| | | | |
| | ഗു | ച | ര |

രാശിചക്രം നോക്കുക

ചന്ദ്രൻ, ഗുരുസൂര്യന്മാരുടെ മദ്ധ്യത്തിൽ നിന്നാൽ സുഖമുള്ളവനായും, ഏതു കാര്യവും സന്ധിപറഞ്ഞു തീർത്തു ധനം വാങ്ങുന്നവനായും, പരിപ്പു കറുത്തവനായും ഭവിക്കും.

## കുറിപ്പ്

ജനനസമയം അതാതുഭാവനാഥന്മാരായ ഗ്രഹങ്ങൾ ഉച്ചം, സ്വക്ഷേത്രം, ബന്ധുക്ഷേത്രം, വർഗ്ഗോത്തമം ഇവയിൽ നിന്നാൽ താന്താങ്ങൾ ചെയ്യേണ്ടഫലങ്ങളെ പൂർണ്ണമായി ചെയ്യുമെന്നും അറിയേണ്ടതാണ്.

## സ്ത്രീജാതകയോഗഫലം

### തമിഴ്ഗ്രന്ഥവചനം

സ്ത്രീകളിൽ ചിലർ ഭാഗ്യവതികളായി രാജഭോഗപദവി അനുഭവിച്ചും, ചിലർ നിർഭാഗ്യവതികളായി ദാരിദ്ര്യാനുഭവങ്ങൾ അനുഭവിച്ചു വരുന്നവരായും കാണുന്നുണ്ട്. കർമ്മകാണ്ഡപ്രകാരം അതിനുള്ള കാരണം മുൻജന്മത്തിൽ ചെയ്തിട്ടുള്ള പാപപുണ്യങ്ങളുടെ ഫലമാണെന്നും, അതനുസരിച്ച് ബ്രഹ്മാവിന്റെ നിശ്ചിതപ്രകാരം ഈ ജന്മത്തിൽ കർമ്മത്തിനൊത്തവണ്ണം നവഗ്രഹങ്ങളെ പന്ത്രണ്ടുരാശികൾക്കുമായി നിലനിറുത്തി കർമ്മഫലം അനുഭവിപ്പിക്കുന്നുവെന്നും, അതിനെ ജാതകത്തിലൂടെ അറിയേണ്ടതാണെന്നും ശാസ്ത്രരൂപേണ വെളിവാകുന്നു. ഉദാഹരണം ഈ ചക്രത്തെ ഗൌനിക്കണം.

| | | | |
|---|---|---|---|
| | | ശി | മല |
| | മിഥുന ലഗ്നം | | ച ാ |
| | | | ര |
| ക | ഡ | ഗു | ചേ |

ഇതു് മിഥുനലഗ്നജാതകമാകുന്നു. ലഗ്നത്തിൽ ശനി, ദ്വിതീയസ്ഥാനത്തിൽ ഗുരു ചന്ദ്രൻ, തൃതീയസ്ഥാനത്തിൽ സൂര്യൻ, സുഖസ്ഥാനത്തിൽ ബുധൻ പഞ്ചമസ്ഥാനത്തിൽ ശുക്രൻ, ശത്രുസ്ഥാനത്തിൽ രാഹു, സപ്തമസ്ഥാനത്തിൽ ചൊവ്വ, വ്യയസ്ഥാനത്തിൽ കേതുവും ഇരിക്കുന്നു.

ഈ ജാതകം രാജയോഗഫലം അനുഭവിക്കേണ്ടതാകുന്നു. എന്നാൽ സപ്തമസ്ഥാനത്തിൽ ചൊവ്വാ ഇരിക്കുന്നതിനാൽ ജാതകി അമംഗലിയായി തീരാനിടയുണ്ടു്.

അതിനാൽ ഈ വിധം ദോഷമേർപ്പെടുന്ന ജാതകി, ചൊവ്വാക്കു് അധിദേവതയാകിയ ശിവസുബ്രഹ്മണ്യക്കളുടെ ആരാധന ചെയ്യുകയും, ഷഷ്ഠിവ്രതം അനുഷ്ഠിക്കയും വേണ്ടതാണു്. എന്നാൽ ചൊവ്വാദോഷം നീങ്ങി ഉത്തമനായ ഭർത്താവിനോടൊത്തു് സൽപുത്രന്മാരെ പ്രസവിച്ചു് കുടുംബരക്ഷകിയായി തീരുന്നതാണെന്നു പറയേണ്ടതാകുന്നു.

## ചിന്താക്രമം

മിഥുനലഗ്നത്തിനു സുഖാധിപതിയായ ബുധൻ സുഖസ്ഥാനത്തിൽ സ്വക്ഷേത്രസ്ഥിതിയും, ഉച്ചസ്ഥിതിയും ചെയ്തിരിക്കുന്നതുകൊണ്ടു് ജാതകിയ്ക്കു ഉത്തമബുദ്ധിയും, ദീർഘാലോചനാശക്തിയും, കീർത്തിമാന്മാരോടുള്ള ചേർച്ചയും, ആചാരാനുഷ്ഠാനങ്ങളോടു കൂടിയും ഇരിക്കുന്നതാണു്. വാക്സ്ഥാനാധിപതിയും കുടുംബസ്ഥാനാധിപതിയുമായ ചന്ദ്രനോടുകൂടി ഉച്ചനായിരിക്കുന്ന ഗുരു, കളത്രജീവനസ്ഥാനാധിപതിയായി സംബന്ധപ്പെട്ട കർക്കടകത്തിലിരിക്കുന്നതിനാൽ ജാതകി,

അന്യഭാഷ പഠിച്ച് കേൾവിയുണ്ടായി വിദ്യാലാഭത്തിനു ഇടയാകയും, ശാസ്ത്ര, പുരാണ, ഇതിഹാസങ്ങൾ പഠിക്കയും ചെയ്യുന്നതാണ്. ത്രിതീയസ്ഥാനാധിപതിയായ സൂര്യൻ മൂന്നാം ഭാവത്തിൽ സ്വക്ഷേത്രത്തിൽ ഇരിക്കുന്നതിനാൽ, ധനൈശ്വര്യമുള്ളവളായിത്തീരും. പഞ്ചമസ്ഥാനത്തിൽ ശുക്രൻ സ്വക്ഷേത്രസ്ഥിതനായിരിക്കുന്നതിനാൽ പുത്രസന്താനത്തോടും, ധനഭാഗ്യങ്ങളോടും കൂടിയിരിക്കുന്നതാണ്. ശത്രുസ്ഥാനത്തിൽ രാഹു ഉച്ചത്തിൽ നില്ക്കുന്നതിനാൽ ജാതകിയ്ക്കു ശത്രുക്കൾ ഉണ്ടാകുന്നതല്ല. എന്നാൽ ഷഷ്ഠഭാവാധിപനായ ചൊവ്വാ സപ്തമത്തിലിരിക്കുന്നതിനാൽ ജാതകിയ്ക്കു അമംഗല്യം വരാനിടയുണ്ട്. ആ ദോഷനിവൃത്തിയ്ക്കായി മേൽപറഞ്ഞ പരിഹാരാദികൾ നടത്തി നവഗ്രഹശാന്തിഹോമം ചെയ്യേണ്ടതാകുന്നു.

ഈ രാശിചക്രത്തെ ഗൗനിക്കണം

| ല ഗു ശു | ര | ബു | |
|---|---|---|---|
| സ | മീന ലഗ്നം | | ച |
| | | | ശി |
| | | ക | |

ഇത് മീനലഗ്നജാതകമാകുന്നു. പിതൃകാരകനാകിയ സൂര്യൻ ഉച്ചനായി പിതൃസ്ഥാനാധിപതിയാകിയ ചൊവ്വാ സ്വക്ഷേത്രഗതനായും ഭവിച്ച് കുടുംബവാക്

സ്ഥാനത്തിൽ ഇരിക്കുന്നതിനാൽ ജാതകിയുടെപിതാ ഉദ്യോഗകീർത്തിയാലും, .വ്യാപാരകീർത്തിയാലും മുതൽ ഉണ്ടാക്കി ധനവാനായിരിക്കും. ജാതകിയുടെ വാക്ക് സ്ഥാനത്തിൽ സൂര്യൻ ഉച്ചനായും, ചൊവ്വാ സ്വക്ഷേത്ര വാനായും ഇരിക്കുന്നതിനാൽ ജാതകി വിദ്യയിൽ സാമ ർത്ഥ്യവതിയായും, വാക്ക് ചാതുര്യമുള്ളവളായും ഭവിക്കും. ദ്വിതീയമാതൃസ്ഥാനാധിപതിയാകിയ ശുക്രൻ ഉച്ചമ യിലഗ്നത്തിൽ ഇരിക്കുന്ന കാരണത്താൽ പിതാ എല്ലാ വർക്കും പ്രിയനായും, സൽബുദ്ധിമാനായും, ഭാഗ്യശാലി യായും ഭവിക്കും. സുഖകളത്രസ്ഥാനാധിപതിയാകിയ ബുധൻ, ദ്വിതീയസ്ഥാനത്തിരിക്കുന്നതിനാൽ നല്ല അട ക്കവും, സമ്പാദ്യവും, മാതാവിനോടുകൂടെയും ഉണ്ടാകും. വിവാഹം അല്പതാമസത്തിലാകുവാനും. ഭർത്താവ് ഉത്തമ നായിരിക്കും. ശത്രുസ്ഥാനത്ത് കേതു ഇരിക്കുന്നതിനാൽ ശത്രുവൃദ്ധി കുറഞ്ഞിരിക്കുന്നതാണ്. പുത്രസ്ഥാനാധിപതി യായ ചന്ദ്രൻ കർക്കടകത്തിൽ സ്വക്ഷേത്രവാനായും, ഗുരു ദൃഷ്ടിയോടുകൂടിയിരിക്കുന്നതിനാൽ ജാതകി സൽപുത്ര ന്മാരോടുകൂടി സുഖമായിവാഴുന്നതാകുന്നു.

ഈ രാശിചക്രത്തെ നോക്കണം

| | | | |
|---|---|---|---|
| | ര | 22 ച | സ |
| | മകര ലഗ്നം | | ബു, ശു |
| ല ക | | | ര |
| ശി | | | |

ഇതു് മകരലഗ്നജാതകമാകുന്നു. സുഖഭാഗ്യാധിപതിയാകിയ ചൊവ്വാ ജന്മലഗ്നത്തിൽ ഉച്ചനായിരിക്കുന്നതിനാൽ ജാതകിതന്റെ പുറന്നനാൾ മുതൽ യാതൊരു കഷ്ടവുംകൂടാതെ സൗഖ്യമായിരിക്കും. ലഗ്നാധിപതിയാകിയ ശനി സുഖസ്ഥാനമാകിയ ചൊവ്വാരാശിയിൽ നീചസ്ഥനായിരുന്നാലും സുഖസ്ഥാനമായ മേഷരാശിയുടെ അധിപനായ ചൊവ്വാ, ശനിസ്ഥാനമായ മകരത്തിൽ ഉച്ചനായി പരിവർത്തനം ചെയ്തിരിക്കുന്നതിനാലും, ശനിയ്ക്കു നീചഭംഗരാജയോഗം സിദ്ധിച്ചിരിക്കുന്നതിനാലും ജാതകി നല്ല ബുദ്ധിമതിയായിരിക്കും. മാതൃസ്ഥാനത്തിൽ ശനി ഇരിക്കുന്നതിനാൽ മാതാവിനു ശരീരസുഖമില്ലാതെ മനസ്സൗഖ്യക്കേറവുണ്ടാകും. എന്നാൽ മാതൃസ്ഥാനാധിപതി ഉച്ചത്തിൽ ഇരിക്കയാൽ മാതാവു് ധനവതിയായിത്തീരുന്നതാകുന്നു.

മകരലഗ്നത്തിനു പഞ്ചമസ്ഥാനമായ വൃഷഭത്തിൽ ഗുരു ചന്ദ്രനോടു് ചേർന്നിരിക്കുന്നതിനാലും, പഞ്ചമസ്ഥാനാധിപതിയാകിയ ശുക്രൻ കളത്രസ്ഥാനത്തിൽ പിതൃകാരകനായ സൂര്യനോടു സംബന്ധപ്പെട്ടും, സപ്തമസ്ഥാനാധിപതിയാകിയ ചന്ദ്രൻ പുത്രസ്ഥാനത്തിൽ ഉച്ചം ഭവിച്ചും, ശുക്രഭവനത്തിൽ പരിവർത്തനം ചെയ്തും ഇരിക്കുന്നതിനാൽ ഭർത്താവിന്റെ വാക്കനുസരിച്ചു് പ്രവൃത്തിക്കുന്നതിൽ താല്പര്യവതിയായും, ശാന്തം, ദാക്ഷിണ്യം, ധനധാന്യവർദ്ധന ഇവകളോടുകൂടിയും ഇരിക്കുന്നതാകുന്നു.

ഈ രാശിചക്രം നോക്കുക

| | | ശ | |
|---|---|---|---|
| | ധനവാനം | | |
| | | | ര ഗു |
| ല ൨ ച | ക സു | മ | ബു |

ഈ ലഗ്നത്തിന്, സുഖാധിപതിയാകിയ ഗുരുവും അഷ്ടമാധിപതിയാകിയ ചന്ദ്രനും, ജനനലഗ്നത്തിൽ ഇരിക്കുന്നതിനാൽ ജാതകി രാജയോഗഫലം അനുഭവിക്കുന്നതാകുന്നു. കാരണം പിതൃകാരകനാകിയ സൂര്യൻ പിതൃസ്ഥാനത്തിൽ സ്വക്ഷേത്രത്തിൽ ലാഭാധിപതിയാകിയ ശുക്രനോടുകൂടിയിരിക്കുന്നതിനാലും, ജീവനസ്ഥാനമായ കന്നിയിൽ ബുധന് സ്വക്ഷേത്രം ഉച്ചം ഇവ പ്രാപിച്ചിരിക്കുന്നതിനാൽ ജാതകിയിൻ പിതാ ഗൌരവമാകിയ വ്യാപാരം ചെയ്തു പ്രബലയായിത്തീരും.

ലഗ്നത്തിന ലാഭസ്ഥാനമായ തുലാത്തിൽ ധനസ്ഥാനാധിപതിയായ ശനി ഉച്ചസ്ഥനായിട്ടും പഞ്ചമഭാവത്തിൽ രാഹു ഉച്ചത്തിലും, ചൊവ്വാ സ്വക്ഷേത്രത്തിലും നിൽക്കുന്നതിനാൽ, അതിസാമർത്ഥ്യമുള്ളവളായും, ധൈര്യം, ബഹുമാനം, ഭക്തി ഇവകളോടുകൂടിയും ഭവിക്കുന്നതാകുന്നു.

## നീചഭംഗയോഗലക്ഷണം

നീചന്റെ രാശിനാഥൻ ആട്ചി, ഉച്ചം ഏതെങ്കിൽ നീചഭംഗരാജയോഗം ഏർപ്പെടുമെന്നു തമിഴ് ഗ്രന്ഥവചനം. ആട്ചി, സ്വക്ഷേത്രം.

ജനനസമയത്തിൽ ഏതെങ്കിലും ഒരു ഗ്രഹം നീചത്തിൽ നിൽക്കുകയും ആ നീചരാശിയുടെ അധിപന്റെ ഉച്ചരാശ്യധിപൻ കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ നീചം തീർന്നു ചക്രവർത്തിയായിഭവിക്കും

രാജയോഗലക്ഷണം

| | | | |
|---|---|---|---|
| ച | | | |
| | | | ല |
| | | | |
| | കു ശ | | |

രാശിചക്രം നോക്കുക

ചക്രവർത്തിയോഗലക്ഷണം

| | | | |
|---|---|---|---|
| | | ഗു | |
| | | | |
| | | | |
| | | | ബു |

രാശിചക്രം നോക്കുക

കുജനും ശനിയും ലഗ്നം 5, 10 ഈ മൂന്നു ഭാവങ്ങളിലൊന്നിൽ നിൽക്കുകയും, സമ്പൂർണ്ണനായ ചന്ദ്രൻ ലഗ്നാൽ ഒൻപതിൽ നില്ക്കുക ഈ യോഗവും രാജയോഗമാകുന്നു.

ജനനസമയത്തിൽ ബുധനു വ്യാഴത്തിന്റെ ദൃഷ്ടി ഉണ്ടെങ്കിൽ അവൻ ചക്രവർത്തിയായി തീരുന്നതാണ്".

| | | | |
|---|---|---|---|
| ഗു | | | ബു ല |
| | | | |
| | | | ര |
| | | | |

രാശിചക്രം നോക്കുക

രാജയോഗം

| | | | |
|---|---|---|---|
| | | | |
| | | | ച |
| കു ല | | | |
| | | | |

രാശിചക്രം നോക്കുക

മൂന്നിൽ കുറയാത്ത ഗ്രഹങ്ങൾ സ്വക്ഷേത്രത്തിലോ, ഉച്ചത്തിലോ, നീചനവാംശകത്തിലാകാതെ നില്ക്കയും, അതിൽ ഒരു ഗ്രഹം ലഗ്നത്തിൽ നില്ക്കയും ചെയ്താൽ രാജയോഗമാകുന്നു.

ലഗ്നാധിപൻ തന്റെ ഉച്ചത്തിൽനിന്നു ചന്ദ്രനെ നോക്കുന്നതായാൽ വലിയ വിഭവത്തോടുകൂടി രാജ്യം ഭരിക്കുന്ന യോഗമാകുന്നു.

രാജയോഗം

|  |  |  |  |
|---|---|---|---|
|  | രവി |  |  |
|  |  |  | ച |
| കു |  |  |  |
|  |  |  |  |

രാശിചക്രംനോക്കുക.

രണ്ടൊ മൂന്നൊ ഗ്രഹങ്ങൾ ഉച്ചത്തിൽ നില്ക്കുക, അതിൽ ഒന്ന് ലഗ്നത്തിൽ വരിക, കർക്കടകത്തിൽ ബലവാനായ ചന്ദ്രൻ നില്ക്കുക, ഈ സമയം ജനിക്കുന്നവർക്കു രാജയോഗം കിട്ടുന്നതാകുന്നു.

ജനനസമയത്ത് ഏതെങ്കിലും ഒരു ഗ്രഹം ശത്രുക്ഷേത്രത്തിലൊ, നീചരാശിയിലൊ നില്ക്കുന്നാണെങ്കിൽ അവൻ ദരിദ്രനായി തീരുന്നതാണ്.

സൂര്യനും ചന്ദ്രനും ലഗ്നത്തിലൊ ത്രികോണത്തിലൊ നില്ക്കയും, വ്യാഴം ആപോക്ലിമത്തിൽ ഉണ്ടാ

ലഗ്നം ഉദയമാകയും ലഗ്നാധിപതിയും ശനിയും ചേർന്ന് പ്രദ്യുമ്നസ്ഥാനമായ പത്തിലിരുന്നാൽ ജാതകൻ സാധുകുടുംബത്തിൽ ജനിച്ച് ഇരുമ്പുകളാൽ ഉണ്ടാക്കപ്പെടുന്ന തൊഴിൽശാലകളിൽ ജോലിക്കാരനായി നിന്ന് സമർത്ഥനായി തീർന്നിട്ട് സ്വന്തമായി തൊഴിൽശാല ഏർപ്പെടുത്തി പ്രഭുവായിതീരും.

### ദ്രവ്യനഷ്ടയോഗലക്ഷണം

ഏതു് ലഗ്നകാർക്കും, ധന, കർമ്മ, ഭാഗ്യഭാവാധിപതികളായ ഗ്രഹങ്ങൾ ശത്രുരാശി, നീചരാശി ഇവ ചേർന്ന് വ്യയസ്ഥാനമായ 12 ൽ ഇരുന്നാലും വ്യയസ്ഥാനാധിപൻ ലഗ്നത്തിലിരുന്നാലും, തൻസമ്പാദ്യങ്ങളും, പിതാവിനാൽ കൊടുക്കപ്പെട്ട സമ്പത്തുക്കളും, വിനാശത്തിനു തെണ്ടിനടക്കുന്നവനായി ഭവിക്കുന്നതാണ്.

### വാഹനയോഗലക്ഷണം

| | ല 2 | | |
|---|---|---|---|
| | | | |
| | | | |
| ച | | | |

രാശിചക്രം നോക്കുക

നാലാം ഭാവാധിപൻ ബുധ, ശുക്രൻ, ഇവർ ആരെങ്കിലും ബലത്തോടുകൂടി ലഗ്നാൽ ഒൻപതിലും ഒൻപതാം

ഭാവാധിപൻ കേന്ദ്രത്രികോണങ്ങളിലും നിന്നാൽ വളരെ ധനലാഭങ്ങളും ഉണ്ടായിരിക്കും.

നിക്ഷേപസിദ്ധിയോഗലക്ഷണം

വിത്തേശസ്സുഖാധിപേനസഹിതസ്സൌമ്യാന്വിത-
സ്സൌമ്യഗോ-
നിക്ഷേപം സമുപൈതി ലാഭഭവനസ്ഥേ പാതാളഭേശേ
സ്ഥിതേ
ന്നാഥേ ശുഭരാശിഗേ ശുഭയുതേ നിക്ഷേപ
സിദ്ധിർഭവേ-
ല്ലാഭേശേ ശുഭരാശിഗേ ശുഭയുതേ നിക്ഷേപസിദ്ധിപ്രദഃ.

സാരം:- നാലാം ഭാവാധിപനോടും ശുഭഗ്രഹത്തോടും കൂടി ശുഭയോഗം ചെയ്തുകൊണ്ടു ധനാധിപൻ ഭാഗ്യത്തിൽ നിൽക്കുക, ധനാധിപനും സുഖാധിപനും കൂടി നാലാമിടത്തു നിൽക്കുക, സുഖാധിപൻ ശുഭയോഗം ചെയ്തു ശുഭക്ഷേത്രത്തിൽ നിൽക്കുക, നാലാംഭാവാധിപൻ ശുഭനോടുകൂടി നാലാമിടത്തു നില്ക്കുക, ഇതെല്ലാം നിധി കിട്ടുവാനുള്ള യോഗലക്ഷണങ്ങളാകുന്നു.

---

## അദ്ധ്യായം പതിമൂന്ന്

---

കൊല്ലവർഷംകൊണ്ടു ശകാബ്ദാദികളെ വരുത്തുന്നതിനു-

കോലംബവർഷാഗതവാസരാണാ
ഗ്ഗുണേ സമേ ഖാനയനാംഗുകാബ്ദാഃ
പരാഭവാദ്യാസ്സകലേഷ്ടവർഷാഃ
പ്രാജ്ഞൈർജനൈർനാപ്രഭവാദയസ്യുഃ

വിവരണം

ഇതിൽ സമാസസ്ഥാനം 747-ം ചതുർയുഗം 3926-ം പ്രാരംഭാരംഭം 802-ം വാക്യസംഖ്യകളാകുന്നു.

സാരം:—ഇഷ്ടവർഷത്തിൽ മേഷസംക്രമ കാലത്തെ യുള്ള കൊല്ലവർഷത്തെ വച്ച് അതിൽ 747 കൂട്ടിയാൽ ശകാബ്ദങ്ങളായിട്ടുവരും. ആ കൊല്ലവർഷത്തിൽ തന്നെ 3926 കൂട്ടിയാൽ കലിയബ്ദങ്ങളും സിദ്ധിയ്ക്കും. ആ കൊല്ലവർഷത്തെവച്ച് അതിൽനിന്ന് 802 കുറച്ച് ശിഷ്ടമുള്ളത് അറുപതിലധികമുണ്ടെങ്കിൽ അറുപതിൽ കുറയ്ക്കണം. വന്നശിഷ്ടം എത്രയുണ്ടോ അത്ര് പ്രഭവം ഇത്യാദിയായുള്ള സംവത്സരങ്ങളെയും അറിയേണ്ടതാകുന്നു.

അക്ഷരസംഖ്യകളറിയുന്നതിനു

| | | | | | | | |
|---|---|---|---|---|---|---|---|
| ക | 1 | ഠ | 2 | ബ | 3 | ശ | 5 |
| ഖ | 2 | ഡ | 3 | ഭ | 4 | ക്ഷ | 6 |
| ഗ | 3 | ഢ | 4 | മ | 5 | ക്യ | 1 |
| ഘ | 4 | ണ | 5 | ഷ | 6 | ക്ര | 2 |
| ങ | 5 | ത | 6 | സ | 7 | ക്ല | 3 |
| ച | 6 | ഥ | 7 | ഹ | 8 | ക്വ | 4 |
| ഛ | 7 | ദ | 8 | ള | 9 | ക്ശ | 5 |
| ജ | 8 | ധ | 9 | യ | 1 | ക്ഷ | 6 |
| ഝ | 9 | ന | ശൂന്യം | ര | 2 | ക്സ | 7 |
| ഞ | ശൂന്യം | പ | 1 | ല | 3 | ക്ഹ | 8 |
| ട | 1 | ഫ | 2 | വ | 4 | ക്ള | 9 |

ശേഷമുള്ള അ, ആ, ഇ, ഈ, ഉ, ഊ, ഋ, ൠ, എ, ഏ, ഐ, ഒ, ഓ, ഔ, അം, അഃ, ഞ, ന, എന്നുള്ള അക്ഷരങ്ങ

ളൊക്കയും ശൂന്യമാണു്. കൂട്ടക്ഷരങ്ങളിലൊക്കയും ഒടുവി ലത്തെ. പൂർവ്വാക്ഷരം തന്നെ ഗ്രഹിച്ചുകൊള്ളണം

യോഗ്യാദിവാക്യങ്ങൾ അറിയുന്നതിനു

| | | | | |
|---|---|---|---|---|
| മേടമാസത്തേയ്ക്കു | യോഗ്യാ | വൈദ്യഃ | തപഃ | സത്യം |
| ഇടവം | ധന്യ: | പുത്രഃ | ഖരോ | വരഃ |
| മിഥുനം | വീരഃ | ശൂരഃ | ശരോ | വജ്രീ |
| കർക്കടകം | ദ്രൌ | ഗൌരോത്രാ | താരഃ | കരീഃ |
| ചിങ്ങം | ധന്യഃ | സേവ്യഃ | മായാ | ലോകേ |
| കന്നി | കായോ | ദീനഃ | സ്ഥാനാം | ഗനാ |
| തുലാം | യശോജ്ഞാ | ലഭജ്ഞാം | ഗനാ | ശൂനാ. |
| വൃശ്ചികം | സേനാ | ദീനാ | ധുനിഃ | നടഃ |
| ധനു | ത്രപഃ | പാപഃ | പായഃ | പാദ്യം |
| മകരം | പൂജ്യോ. | ധേനഃ | ദിനോ. | ത്ഥിനഃ |
| കുംഭം | തനാ | ദിനാ. | ഖനാ | ജ്ഞാനീ |
| മീനം | രത്നം | ഭാവഃ | സ്വർഗ്ഗി | സ്നേയേൽ |

ഇതു അക്ഷരസംഖ്യകളാകുന്നു

മേടം തുടങ്ങി പന്ത്രണ്ടുമാസങ്ങൾക്കും മാസം ഒന്നിനു നാലുവാക്യങ്ങൾ വീതം ഈ നാല്പത്തിയെട്ടു് വാക്യങ്ങളെന്നറിയണം. ഒരു വാക്യത്തിനു എട്ടുദിവസം കണക്കവെച്ചു് ഇഷ്ടകാലത്തിലെ സൂര്യനിൽ എത്ര എട്ടു തീയതികളുണ്ടൊ അത്ര വാക്യങ്ങളെയും ഒന്നോ രണ്ടോ മൂന്നോ എട്ടുതിയതികൾ കഴിഞ്ഞു് ശിഷ്ടമുണ്ടെങ്കിൽ ആ എട്ടു തിയതിയ്ക്കു പറഞ്ഞിട്ടുള്ള വാക്യത്തെക്കൊണ്ടു് അതിനെ ഗുണിച്ചു് എട്ടിൽ ഹരിച്ചതിനേയും കൂട്ടീട്ടു് സൂര്യന്റെകലയിൽ സംസ്കരിക്കണം. മീനമാസം ഒന്നാംതിയതി മുതൽ

ക്കുള്ള രത്നം, ഭാനു, സൂനി, ന്നയേൽ, എന്ന തുടങ്ങിയു ള്ള വാക്യം മുതൽ തുലാമാസത്തിൽ എട്ടു തിയതി കഴിയു ന്നതുവരെ ഉള്ള വാക്യങ്ങളെ കുറയ്ക്കുന്നു. അതുമുതൽ തുടങ്ങുന്ന യുങ്ങാദിവാക്യങ്ങളെ കൂട്ടുന്നു.

യാതാശ്ച മാസാ ദിവസാശ്ച നാഡ്യഃ
സപാദിഷ്ടകാലാവധികാഃ ക്രമേണ
ഭവന്തി രാശ്യംശ കലാശ്ച ഭാനോ
ര്യോഗ്യാദി വാക്യാണി കലാസു കുര്യാൽ

സാരം– മേടമാസം മുതൽ കഴിഞ്ഞമാസം മുകളിൽ വച്ച് അതിന്റെ താഴെ കഴിഞ്ഞ തിയതിയും അതിന്റെ താഴെ സംക്രമ നാഴികമുതൽ ഇഷ്ടകാലം വരെയുള്ള നാഴികകളും തന്റെ ഇഷ്ടസമയത്തിലുള്ള ആദിത്യന്റെ ക്രമമായി രാശിഭാഗകലകളായി വരും. ഇതിന്റെ കലക ളിൽ വേണം യോഗ്യാദിവാക്യത്തെ സംസ്കരിക്കേണ്ടതു്.

ഗീർന്നശ്രേയാദി വാക്യങ്ങളെ പറയുന്നു.

ഗീർന്നശ്രേയഃ
ധേനവശ്രീഃ
തദ്രസ്ഥനാഭ്യഃ
ഭവോഹിയാത്ര
ധന്യേയംനാരി
ധനവാൻപുത്രഃ
ഗൃഹ്യാൽസുരാംഗനാ
ബാലലീനകലം
ധനശ്രീർലലെ
ഭഗസൂനവഃ (10)
ഭോഗസ്യസ്രുവഃ
ശിനാശ്യുഗ്മനാം
മുഖന്താദിനാം
ഭവഭഗ്നാനസ്യ
ശ്രീർന്നിധീയതെ
ശംകിലനാഥഃ
ശ്രേയസ്സാധകാമ
സൌഖ്യസ്യാനന്ദഃ
ധ്യാനംമാന്യോഹി
ധീരോഹിരാജാ (20)
ശ്രുതപാസ്യമുഖം
അഭവച്ഛ്രോദാം

| | |
|---|---|
| യത്രാന്നംമൈത്രേഷ്വാ | തവമാനഭഃ |
| ഭിന്നാംശഗാനാഗഃ | ഷഢചിധപാഭം |
| പ്രത്യക്താരയാഗീ | മംഗലംനീളം |
| മുഖ്യാദീനാലീനാഃ | യോഗ്യസ്സാ ഝഷോ (240) |
| ഗാവപ്രിയാഃ | യോഗോമജ്ഞാനിനസ്സ്യാൽ. |
| സുരതന്ത്രിഭിഃ (230) | ശൈലാലയാന്യ: |
| ശ്രീമാഞ്ജാംശകേ | മന്ത്രിതാപ്രാജ്ഞായ |
| ധരാഭിത്രമഃ | അനിധാനകപേഃ |
| ●ഭിർഹാനിരന്ത | ശ്രോത്രിയ പ്രിയസ്യ |
| അനംഗാത്രിതാ | മംഗലം |
| ധന്യസ്സുനാഗഃ | കലൌഷ്ടകൃം |
| തിലാന്യനേഃ | ഭവേൽസുഖം (248) |

ചന്ദ്രഗതിയറിവാൻ

അഭീഷ്ടപൂൎവ്വാപരവാക്യഭേദ
സ്യാൎദ്ധാംഗതിസ്സ്യാദ്ഗുണഹതിമാംശൈഃ
അഭീഷ്ടവാക്യാന്നിജപൂൎവ്വവാക്യ
ത്യക്തേന്ദുഭീഷ്ടാഗതിരസ്തുകാലെ.

സാരം:—ഇഷ്ടദിവസത്തെക്കുള്ള ഗീന്ദ്രെയഃ എന്നു തുടങ്ങിയുള്ള വാക്യത്തിന്റെ മേലിലുള്ള വാക്യത്തെവെച്ചു് ആ ഇഷ്ടവാക്യത്തിന്റെ കീഴിലുള്ള വാക്യത്തെ അതിൽ നിന്നു കളഞ്ഞിട്ടുള്ളതിന്റെ ശേഷത്തെ അംശിച്ചാൽ വരുന്ന തിഥിയിലും കലയും അന്നേരത്തിങ്കലുള്ള ചന്ദ്രഗതിയെന്നറിക. ഇഷ്ടവാക്യത്തിൽ അതിന്റെ കീഴിലുള്ള അന്നെ വാക്യത്തെകുറച്ചു് ശേഷമുള്ളതു് അസ്തമനത്തിങ്കലുള്ള ചന്ദ്രഗതിയെന്നു അറിഞ്ഞുകൊള്ളണം

സപ്തഗ്രഹങ്ങളുടെ ബലപിണ്ഡം അറിയേണ്ടും വിധത്തെ വിവരിക്കുന്നു.

ക്ഷീണനല്ലാത്ത ചന്ദ്രൻ, പാപനോടുകൂടാത്ത ബുധൻ, വ്യാഴം, ശുക്രൻ എന്നീ ശുഭഗ്രഹങ്ങൾക്ക് ആദിത്യാദി ഗ്രഹങ്ങളിലുള്ള ദൃഷ്ടികളെ എല്ലാം ഒരുമിച്ചുകൂട്ടി നാലിൽ ഹരിച്ചു വരുന്നഫലം പിഴയാതെ യഥാസ്ഥാനം ആദിത്യാദികളുടെ ബലത്തിൽ സംസ്കരിക്കണം. അതുപോലെ തന്നെ ആദിത്യൻ, ക്ഷീണചന്ദ്രൻ, ചൊവ്വാ, പാപസഹിതനായ ബുധൻ, ശനി എന്നീ പാപഗ്രഹങ്ങളുടെ ദൃഷ്ടികളെ ഒരുമിച്ചുകൂട്ടി അതിനെ നാലിൽ ഹരിച്ച് ഫലത്തെയും മുമ്പിലത്തെപ്പോലെ അതാതു ബലങ്ങളിൽ നിന്നു കളയണം. സ്ഥാനബലം തുടങ്ങി ദിഗ്ബലം വരെയുള്ള എല്ലാബലങ്ങളും, ഒരുമിച്ചുകൂട്ടി അതിൽ ശുഭദൃഷ്ടിയുടെ നാലിലൊന്ന് കൂട്ടുകയും പാപദൃഷ്ടിയുടെ നാലിലൊന്നു കുറയ്ക്കുകയും ചെയ്യുമ്പോൾ കിട്ടുന്നതാണ് ബലപിണ്ഡം. ഇപ്രകാരം തന്നെയാണ് ഏഴു ഗ്രഹങ്ങൾക്കും അറിയേണ്ടതു്.

ഗ്രഹബലങ്ങൾ കണക്കാക്കേണ്ടവിധം.

സ്വോച്ചേദ്രൂപം ചരണാർദ്ധഹീനം
സ്വത്രികോണേ സ്വഗേഹേർദ്ധം
നാഗാംശകാംശത്രയമധിസുഹൃത്
ഗേഹേഷ്ടിത്രയമേകാദ്രി
അംശോഷ്ടാനാംസമഗ്രഹഗതേ
ദ്വിപഞ്ചഭാഗോഽരിഗേഹേ
ഷഷ്ഠാംശസ്സ്യാദധിരിപുഗേഹേ
നീചേഷുശൂന്യമേവ.

സാരം. എല്ലാഗ്രഹങ്ങൾക്കും തന്റെ പരമോച്ചത്തിൽ 1-ം മൂലത്രികോണത്തിൽ മുക്കാലും സ്വക്ഷേത്രത്തിൽ അരയും അതിബന്ധുക്ഷേത്രത്തിൽ കാലെ അരയ്ക്കാലും ബന്ധുക്ഷേത്രത്തിൽ കാലും സമക്ഷേത്രത്തിൽ അരയ്ക്കാലും ശത്രുക്ഷേത്രത്തിൽ മാകാണിയും അതിശത്രുക്ഷേത്രത്തിൽ അരമാകാണിയും നീചത്തിൽ ശൂന്യവും കണക്കാക്കേണ്ടതാകുന്നു.

ക്രൂരഖേചരദശാസമയേ ചേത്
ദാരുണാന്തരദശാ കുതോന്യഃ
തത് കരോതി ബഹുധാവിപദം സഃ
പ്രാണിനാമതിതരാമരിയോഗേ.

സാരം. ഒരു ക്രൂരഗ്രഹത്തിന്റെ ദശയിൽ വേറൊരു ക്രൂരഗ്രഹത്തിന്റെ അപഹാരം വരുമ്പോൾ വലിയ ആപത്തുകൾ അനുഭവിക്കാനിടയാകും. ഈ ദശാപഹാരനാഥന്മാർ തമ്മിൽ ശത്രുക്കൾ കൂടിയായിരുന്നാൽ അക്കാലം വളരെ വിപത്തുകൾതന്നെ വരാവുന്നതാണ്.

## കുറിപ്പ്

ദശാഫലങ്ങൾ ചിന്തിക്കുമ്പോൾ ലഗ്നത്തിന്റേയും, ചന്ദ്രന്റേയും ബലാബലം നോക്കി ഫലങ്ങളെ പറഞ്ഞുകൊള്ളുന്നു. ലഗ്നത്തേക്കാൾ ചന്ദ്രനു ബലമുണ്ടെങ്കിൽ ചന്ദ്രാൽ ഉള്ള ഫലങ്ങൾ പലപ്പോഴും അനുഭവമായിരിക്കുന്നതാണ്. മുപ്പതുവയസ്സുവരെ ലഗ്നാൽ ഉള്ള ഫലവും അതിനുമേൽ അറുപതു വയസ്സുവരെ ചന്ദ്രാൽഉള്ള ഫലവും അതുകഴിഞ്ഞാൽ തൊണ്ണൂറുവരെ ശുക്രാൽഉള്ള ഫലവും എല്ലാവർക്കും തന്നെ ചിന്തനീയങ്ങളാകുന്നു. ബുധനെക്കൊണ്ടു കണക്കും, വ്യാഴനെക്കൊണ്ടു ജ്യോതിഷ

വും, ശുക്രനെക്കൊണ്ട് കവിതയും, ശനിയെക്കൊണ്ടു കൊല്ലുവേലയും, രാഹുവിനെക്കൊണ്ടു ജാലവിദ്യയും, ആദിത്യനെക്കൊണ്ട് വൈദ്യവും, ചന്ദ്രനെക്കൊണ്ടു കൃഷിയും, ചൊവ്വായെക്കൊണ്ട് പാചകാദികളിലുള്ള സാമർത്ഥ്യതയുംകണ്ടറിയേണ്ടതാകുന്നു. അതുപോലെ, സൂര്യന്, പക്ഷിയും, ചന്ദ്രന് ഹൃദയവും, ചൊവ്വായ്ക്കു മുഖവും, ബുധന്നരോറിടവും, വ്യാഴത്തിന്നു തുടകളും ശുക്രന്നു മുഖവും, ശനിക്കു കാലിന്റെ കുട്ടുകളും, രാഹുവിന്നു കാലടികളും, അതാതിന്നയിൽ ചെയ്തുകൊള്ളുന്നു. രാഹുവിന്നു വലത്തേക്കാലിലും, കേതുവിന്നു ഇടത്തേക്കാലിലും ശോഭനിർണ്ണയം ചെയ്യാമെന്നും പ്രമാണമാകുന്നു.

ബൃഹൽജ്ജാതകവചനം

ന കുംഭലഗ്നം ശുഭമാഹ സത്യോ ന ഭാഗഭേദാദ്യവനാ
വദന്തി
കസ്യാംശഭേദോ ന തഥാസ്തി ഭാഗേ ത്രിപ്രസങ്ഗം ശുചിനി
വിഷ്ണുഗുപ്തഃ

സാരം:—കുംഭലഗ്നത്തിൽ ജനിക്കുന്നമനുഷ്യർക്ക്, ക്ലേശം, വ്യസനം, ധനനാശം ഇവകൾ സംഭവിക്കുന്നതാണെന്നു സത്യാചാര്യർ പറയപ്പെടുന്നു. എന്നാൽ യവനാചാര്യർ പറയുന്നതു്, കുംഭദ്വാദശാംശകത്തിൽ ജനിച്ചവർക്കെ മേൽ പറയപ്പെട്ടഫലാനുഭവങ്ങൾ സംഭവിക്കാനിടയുള്ളു എന്നാകുന്നു. ഏതു ലഗ്നത്തിൽ ജനിച്ചാലും കുംഭദ്വാദശാംശകം വരുന്നതു് നന്നല്ലെന്നു അനേകാചാര്യന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. പുറമെ കുംഭലഗ്നമെ ശുഭഫലത്തെ കൊടുക്കുന്നതല്ലെന്നു വിഷ്ണുഗുപ്തൻ എന്ന ആചാര്യൻ തെളിവായി പറയുന്നുണ്ടു്. കുംഭലഗ്ന

ത്തിൽ ജനിച്ചവൻ വിദ്വാനായും, ജ്ഞാനിയായും, മുമു ക്ഷുവായും ഭവിക്കുന്നതാണെന്നു പുലിപ്പാണിമഹർഷി പറയുന്നു. ഇതെല്ലാം കംദലഗ്നവിവരണങ്ങളാണ്.

സംഖ്യാ നവാംശതുല്യാ സൌമ്യാംശേ താവതി സമാലുഷ്ടാ
ശുഭദൃഷ്ടേ ദ്വിഗുണാ ക്ലീബാപാപാംശകേ ഹ്രാസേ

സാരം:—പുത്രരാശിയിലുള്ള ശുഭഗ്രഹനവാംശക ത്തിൽ എത്രയെണ്ണം കാണുന്നുവൊ അത്രയെണ്ണം പുത്ര ജനനമുണ്ടാകുന്നതാണ്. ഇതു് അനുഭവയോഗ്യമാകുന്നു. പുത്രരാശിയിൽ ചെന്നുള്ള ശുഭഗ്രഹനവാംശം ശുഭഗ്രഹ ങ്ങളാൽ നോക്കപ്പെട്ടാൽ മുൻപറയപ്പെട്ടിരിക്കുന്ന പുത്ര സംഖ്യ ഇരട്ടിയുണ്ടാകുമെന്നു പറയണം. പുത്രസ്ഥാനത്തി രിക്കുന്ന പാപഗ്രഹനവാംശം ശുഭന്മാരുടെ ദൃഷ്ടിപെടാതെ യാണെങ്കിൽ മുൻപത്തെ കുറയുന്നതാണ്. പാപഗ്രഹന വാംശകസംഖ്യ എത്രയൊ അത്രയും പുത്രസംഖ്യ ഏളപ്പെ ടുന്നതാണ്.

ഈർഷ്യാന്വിതാസുഖപരാ ശശിശുക്രലഗ്നേ
ജ്ഞേന്ദ്വോഃ കലാസു നിപുണാ സുഖിതാ ഗുണാഢ്യാ
ശുക്രജ്ഞയോസ്തു രുചിരാ സുഭഗാ കലാജ്ഞാ
ത്രിഷ്വപ്യനേകവസുസൌഖ്യഗുണാ ശുഭേഷു

സാരം. ചന്ദ്രശുക്രന്മാർ ജന്മലഗ്നത്തിൽ ഇരിക്കു മ്പോൾ ജനിക്കുന്ന സ്ത്രീ അസൂയയോടു കൂടിയിരിക്കും. എന്നാൽ സുഖമായി വസിക്കത്തക്കവണ്ണമുള്ള സുഖസൗക ര്യാദികൾ ഉണ്ടാകുന്നതാണ്. ബുധൻ, ചന്ദ്രൻ ഇവർ ജന്മലഗ്നത്തിൽ ഇരിക്കുന്ന സമയം ജനിച്ച സ്ത്രീ സംഗീ തം, നൃത്തം മുതലായ കലാവിദ്യകളിൽ സാമർത്ഥ്യമുള്ളവ

ളായും, സുഖവും, ഗുണവും കിട്ടുന്നവളായും ഭവിക്കും. ശുക്രൻ ബുധൻ ഇവർ ജന്മലഗ്നത്തിൽ ഇരിക്കുന്ന സമയം ജനിക്കുന്നവൾ സൌന്ദര്യവതിയായും, ഭർത്താവിന്റെ പ്രീതിക്കു പാത്രീഭവിക്കുന്നവളായും ഗീതം മുതലായ കലകളെ അറിയുന്നവളായും ഭവിക്കും. ചന്ദ്രൻ, ശുക്രൻ, ബുധൻ ഈ മൂന്നു ഗ്രഹങ്ങളും ലഗ്നത്തിൽ ഇരിക്കുമ്പോൾ ജനിച്ചവൾ അധികമായ ധനത്തോടും സുഖം, ഗുണം ഇവകളോടു കൂടിയും ഇരിക്കുന്നതാണ്. ശുഭഗ്രഹങ്ങളായ ശുക്രൻ, ഗുരു, ബുധൻ ഇവർ ജന്മലഗ്നത്തിലിരിക്കുന്ന സമയം ജനിക്കുന്ന സ്ത്രീകൾ അധികമായ ധനം സൌഖ്യം നാനാപ്രകാരം ഇവകൾ ഉള്ളവരായും ഭവിക്കുന്നതാകുന്നു.

> ദ്യൂനേ മൂർഖസ്സൌരഭേംശേഥവാ -
> സ്ത്രീലോലസ്സ്യാത് ക്രോധനശ്ചാവനേയോ–
> ശൌക്രേ കാന്തോഽതീവ സൌഭാഗ്യയുക്തോ
> വിദ്വാൻ ഭർത്താ നൈപുണജ്ഞശ്ച ബൌധേ.

സാരം—ജന്മലഗ്നത്തിൽനിന്നോ നവാംശലഗ്നത്തിൽനിന്നോ ഏഴാം ഭാവം ശനിക്ഷേത്രമോ ശനിനവാംശകമോ ആയിരിക്കുന്ന സമയത്തിൽ ജനിക്കുന്ന സ്ത്രീയുടെ ഭർത്താവു് വയസ്സധികരിച്ചവനായും മൂർഖനായും അല്പപരിജ്ഞാനമെങ്കിലും നില മറന്നു് അധികപ്പറ്റിപ്പുള്ളവനെന്നു ഭാവിച്ചു നടക്കുന്നവനായിരിക്കും. ചൊവ്വായുടെ രാശിയോ നവാംശകമോ ഏഴാമിടമാകുമ്പോൾ ജനിച്ചവളുടെ ഭർത്താ സ്ത്രീകളിൽ പ്രിയനായും കോപമുള്ളവനായും ഭവിക്കും. ശുക്രന്റെ വീടോ നവാംശകമോ ഏഴാമിടമാക

മ്പോൾ ജനിക്കുന്ന സ്ത്രീകളുടെ ഭർത്താ മിക്കസമയവും വഴ
ക്കുപറയുന്ന ശീലക്കാരനായ് ഭവിക്കും. ബുധന്റെ വീടോ
ബുധനവാംശകമോ ഏഴാമിടമായി വരുമ്പോൾ ജനിക്കു
ന്ന സ്ത്രീയുടെ ഭർത്താ പഠിപ്പുള്ളവനായും ബുദ്ധിയുള്ളവ
നായും ഭവിക്കുന്നതാകുന്നു.

സൌരാരർക്ഷേ ലഗ്നഗേസേന്ദുശുക്രേ മാത്രാ സാർദ്ധം ബന്ധ
കീപാപദൃഷ്ടേ
കൌജേ/സ്താംശേ സൌരിണാ വ്യാധിയോനി ശ്ചാരുശ്രോ
ണീ വല്ലഭാ സദ്ഗുരൂണാം.

സാരം:—ശനി ചൊവ്വാ ഇവരുടെ സ്വക്ഷേത്രമായ
മകരം കുംഭം മേടം വൃശ്ചികം ഇതുകളിൽ ഒന്ന് ജന്മ
ലഗ്നമായും ചന്ദ്രൻ ശുക്രൻ ഇവരുടെസ്ഥിതി ഭവിച്ചിട്ട്
പാപഗ്രഹങ്ങളാൽ നോക്കപ്പെട്ടാൽ അമ്മയോടുകൂടി
പരപുരുഷന്മാരെ പ്രാപിക്കുന്നവളായ് ഭവിക്കും എന്നു
മാത്രമല്ല അമ്മയും മകളും വ്യഭിചാരിയായിരിക്കും. ഏഴാ
മിടത്തിൽ ഉദിച്ച നവാംശകം ചൊവ്വായുടെതായ് ഭവി
ച്ച് ശനിയുടെ നോട്ടം സംഭവിക്കുന്ന ജാതകിയ്ക്കു യോനി
രോഗം ബാധിക്കുന്നതാണ്. ഏഴാമിടം ശുഭഗ്രഹസം
ബന്ധമായും ശുഭനവാംശകമായും ഭവിക്കുന്ന ജാതകി
മനോഹരമായയോനിയോടും ഭർത്താവിനു പ്രിയയായും
ഭവിക്കുന്നതാകുന്നു.

ആഗ്നേയൈർവ്വിധവാ/സ്തരാശിസഹിതൈർമ്മിശ്രൈഃ
പുനർഭൂസ്തഥാ
ക്രൂരേഹീനബലേ/സ്തഗേ സ്വപതിനാ സൌമ്യേക്ഷിതേ
പ്രോജ്ഝിതാ
അന്യോന്യാംശഗയോസ്സിതാവനിജയോരന്യപ്രസ
ക്താംഗനാ
ദ്യൂനേവാ യദി ശീതരശ്മിസഹിതൈതൌ ത്ത ഭൃ...

ലാഭേശോ യദ്ഭാവനാഥ-
യുക്തോ യദ്ഭാവഗോ ഽപി വാ
ഭാവം തത്തദ്രൂപാണ്യ
വസ്തൂന്യാലാഭഗൈരപി

സാരം:—ലാഭേശൻ ഏതു ഭാവാധിപനോടുചേരുന്നുവോ ഏതു ഭാവത്തിൽ നില്ക്കുന്നുവോ, ലാഭത്തിൽ ഏതെല്ലാം ഗ്രഹങ്ങൾ നില്ക്കുന്നുവോ, അതിന്നു രൂപമായ വസ്തുക്കളുടെ ലാഭമുണ്ടാകുന്നതാണു്.

ഗിരീശം ഗണേശം ഗളേ നീലവർണ്ണം
ഗവേന്ദ്രാധിരൂഢം ഗുണാതീതരൂപം
ഭവം ഭാസ്വരം ഭസ്മനാ ഭൂഷിതാംഗം
ഭവാനീകളത്രം ഭജേ പഞ്ചവക്ത്രം.

സമാപ്തം

ശുഭമസ്തു

---

